No. I.

# …URUDAKSHINAPPÂTTU

EDITED

WITH INTRODUCTION AND NOTES

BY

S. PARAMESVARA AIYAR, M. A., B. L.,
[ KAVITILAKA ]

*Secretary to the Government of Travancore.*

---

…ISHED UNDER THE AUTHORITY OF THE GOVERNMENT OF TRAVANCORE.

---




TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS,
1924.

# അവതാരിക.

"തിരുവിതാംകൂർ ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലി"യിൽ ഒന്നാമത്തേതായി ചേർത്തു പ്രസിദ്ധപ്പെടുത്തുന്ന "ഗുരുദക്ഷിണപ്പാട്ട്" എന്ന ഈ ലഘുകൃതിക്കു കാവ്യദൃഷ്ടിയിലല്ലെങ്കിലും കാലദൃഷ്ടിയിൽ ഗണനീയമായ ഒരു സ്ഥാനം കല്പിക്കേണ്ടതുണ്ട്. രാമചരിതം മുതലായ പ്രാചീനമലയാളകൃതികളുടെ കാലത്തിൽ പ്രചുരപ്രചാരമായിരുന്ന "ആചിരിയവിരുത്ത"ത്തിൽതന്നെയാണ് ഇതിലെ ആദ്യത്തെ മൂന്നുഭാഗങ്ങൾ ആരംഭിക്കുന്നതും രണ്ടുഭാഗങ്ങൾ അവസാനിക്കുന്നതും. എന്നാൽ ആദ്യത്തെ ഈരണ്ടു വരികൾ കഴിഞ്ഞ ഉടൻ ആഭാഗങ്ങളിൽ ഒന്നാമത്തേതും മൂന്നാമത്തേതും "കാകളി"യും രണ്ടാമത്തേതു "കേക"യുമായി രൂപാന്തരപ്പെടുന്നു. 'കാകളി' ചിലേടങ്ങളിൽ "കളകാഞ്ചി"യായും പരിണമിക്കുന്നുണ്ട്. "കേക"യുടെ ഉത്ഭവംതന്നെ "ആചിരിയവിരുത്ത"ത്തിൽ നിന്നുന്നാണ് ഊഹിക്കപ്പെടുന്നതു്. ഒരം 'വിരുത്ത'ത്തിന്റെ അധികാരംവിട്ട് 'കേക' 'കാകളി' മുതലായ വൃത്തങ്ങളെ ഭാഷാകവിത ശരണീകരിക്കുവാൻ ആരംഭിച്ച ഒരുകാലത്തായിരിക്കണം ഈ കൃതിയുടെ ഉത്ഭവം. കൊല്ലം ആറാംശതവർഷത്തിൽ നിരണത്തു പണിക്കരന്മാരുടെ കാലത്തു നടപ്പുണ്ടായിരുന്ന 'വെൻറി' 'ഉരത്തു' 'ഒണ്മെറയോൻ' മുതലായ പദങ്ങളും, 'അതിൽമീതേ' 'ഒക്കളെന്നു' 'നീലനിറമുടെമൂർത്തി' മുതലായ പ്രയോഗങ്ങളും ഈ ഗ്രന്ഥത്തിൽ സ്ഥലംപിടിച്ചിരിക്കുന്നതിൽ നിന്നുംമററും ഇതിന്റെ നിർമ്മിതി കൊല്ലം ഏഴാംശതവർഷത്തിന്റെ ആരംഭത്തിലായിരിക്കണം എന്നൂഹിക്കുന്നതിൽ അസാംഗത്യമില്ല. സമുദ്രപര്യായമായ 'വേല'യുടേയും മററും പ്രയോഗവും ഈ അവസരത്തിൽ സ്മരണീയമാണ്.

ഈ ഗ്രന്ഥത്തിന്റെ നിർമ്മാതാവ് പ്രാസവിഷയത്തിൽ 'എതുക'യോ 'മോന'യോ ഏതെങ്കിലും ഒന്നുകൊണ്ടു തൃപ്തിപ്പെടുന്നു; രണ്ടും ഇല്ലെങ്കിൽ തന്നെയും തന്നിമിത്തം ഒരസ്വാസ്ഥ്യം ആദ്ദേഹത്തിനുള്ളതായി തോന്നുന്നുമില്ല. 'കേക' മുതലായ ദ്രാവിഡവൃത്തങ്ങൾ ആദ്യമായി ഭാഷാകവിതയിൽ പ്രവേശിച്ചപ്പോൾ അവയിലുള്ള കൃതികളിൽ പ്രാസനിഷ്കർഷ അത്രമാത്രമേ ഉണ്ടായിരുന്നുള്ളു എന്ന് ഇതിൽനിന്ന് അനുമാനിക്കാം. 'തത്രമായി' 'ക്രമ്മമാനവ്'

ത്യാദി നാമധാതു പ്രയോഗങ്ങളും 'വ്യഗ്രത' 'ഏലാതെ' ഇത്യാദി വിശേഷ്യങ്ങൾക്കു പകരം 'വ്യഗ്രം' 'ഏലാതം' ഇത്യാദി വിശേഷണങ്ങളുടെ പ്രയോഗങ്ങളും ഈ കൃതിയിൽ കാണുന്നതിൽനിന്ന് ഇത് അന്നു തിരുവിതാംകൂറിൽ സാധാരണജനങ്ങളുടെ ഇടയിൽ പ്രചരിച്ചിരുന്ന ഭാഷയിലാണ് നിർമ്മിക്കപ്പെട്ടിരിക്കുന്നതെന്നു വെളിവാകുന്നുണ്ട്. കവി ഒരു തിരുവിതാംകോട്ടുകാരനായിരുന്നു എന്നുകൂടി ഉദ്ദേശിക്കാം. അദ്ദേഹത്തെപ്പററി വിവരമായ യാതൊരറിവും കിട്ടീട്ടില്ല.

"ആവതല്ലാതനിനവാകാര ദേശികനും"

"സന്തതിമോഹംകൊണ്ടു സത്യത്തെ മറക്കാമോ?"

മുതലായ ഘട്ടങ്ങളിൽ അവിടവിടെയായി യഥാർത്ഥകാവ്യതത്വവും ഈ കൃതിയിൽ സ്ഫുരിക്കുന്നുണ്ട്.

എഴുത്തച്ഛനു മുൻപ് ഭാഷയിൽ കിളിപ്പാട്ടുരീതിയിൽ പാട്ടുകൾ ഇല്ലായിരുന്നു എന്നുപറയുന്നത് എഴുത്തച്ഛനുമുൻപു കേരളത്തിൽ 'ആര്യലിപി' നടപ്പില്ലായിരുന്നു എന്നുപറയുന്നതുപോലെ അബദ്ധമാണ്. കിളിപ്പാട്ടുവൃത്തങ്ങളായ 'കേക' 'കാകളി' 'കളകാഞ്ചി' ഇവയെല്ലാം എഴുത്തച്ഛനു മുൻപുതന്നെ പ്രചാരപ്പെട്ടിരുന്നു. ഞാൻ പദ്യമഞ്ജരി ഏഴാംഭാഗത്തിൽ ഏതാനും വരികൾ ഉദ്ധരിച്ചുചേർത്തിട്ടുള്ള 'സേതുബന്ധനം' കിളിപ്പാട്ട്, 'ഗുരുദക്ഷിണ'പ്പാട്ടിന്റെ കാലത്തു നിർമ്മിക്കപ്പെട്ട ഒരുകൃതിയായിരിക്കുമെന്നാണ് തോന്നുന്നത്. അതിനും ഗുരുദക്ഷിണയ്ക്കും തമ്മിൽ അത്ഭുതമായ പല സാമ്യവും കാണുന്നുണ്ട്. സേതുബന്ധനംപാട്ട് അച്ചടിപ്പിച്ചിട്ടില്ല.

ഗുരുദക്ഷിണപ്പാട്ടു പ്രസിദ്ധപ്പെടുത്തുന്നതിന് എനിക്ക് അവലംബമായിത്തീർന്ന ഗ്രന്ഥങ്ങൾ മഹാമഹോപാദ്ധ്യായൻ ഗണപതിശാസ്ത്രികൾ അരിപ്പാട്ടു മണ്ണാറശ്ശാലയിൽ വാസുദേവൻനമ്പ്യാതിരിയുടെ ഗ്രന്ഥപ്പുരയിൽ നിന്നെടുത്ത ഒന്നും ഞാൻ വലിയകൊട്ടാരം ഗ്രന്ഥപ്പുരയിൽ നിന്നു വരുത്തിപ്പരിശോധിച്ച മറെറാന്നും ഇങ്ങനെ രണ്ടാണ്. ഒന്നാമത്തേതിൽ കാണാത്ത ഏതാനും വരികൾ രണ്ടാമത്തേതിൽ കാണുകയാൽ അവയും പകർത്തിച്ചേർത്തിട്ടുണ്ട്. രണ്ടുഗ്രന്ഥങ്ങൾക്കും പാഠശുദ്ധിയില്ല. രണ്ടിനേയും വേണ്ടതുപോലെ താരതമ്യപ്പെടുത്തിനോക്കി എനിക്ക് ഏററവും ശുദ്ധമായി തോന്നിയ പാഠമാണ് ഞാൻ സ്വീകരിച്ചിട്ടുള്ളത്.

---

# ഗുരുദക്ഷിണപ്പാട്ട്.

---

ഒന്നാംപാദം.

വാനവർതൊഴും പരമൻ വാരണവടിവിനാലേ
മാമലമകളോടും പോയ് കാനനേ കളിച്ച നാളിൽ
അന്നവർതങ്ങൾനിയോഗേന കാരണം
ആദരവോട്ടു പിറന്ന തിരുമകൻ
കൊമ്പൊന്നുടയവൻ നല്ലകരിമുഖൻ-
കോലത്തെ ഞാനിതാ കൈതൊഴുന്നേനിന്നു.
അൻപോടു വായ്മകൾ തന്നെയും വന്ദിച്ചേൻ.
ആഴികടഞ്ഞ നാൾ മന്ദരം താങ്ങിയ
കാർവർണ്ണൻതന്നെയും വേറെ വിരിഞ്ചനെ
കാളയേറും പരമേശനെയിന്ദ്രനെ
കാലകാലൻമകനാറുമുഖനെയും
കാളിമാരോടു മലമകൾ ദേവകൾ
സൂരിയനങ്കിയും സോമൻ ധനേശനും
ചൂതത്താരമ്പനും വായു വരുണനും
വീരിയമുള്ള മുനികൾ പാദത്തെയും
വിശ്വത്തിലുള്ള ഗുരുഭൂതന്മാരെയും
ഉള്ളം തെളിയുമാറമ്പിൽ വണങ്ങിനേൻ.
ഉണ്ടൊരപേക്ഷ ജനിച്ചതു ചേതയിൽ
കൊണ്ടൽവർണ്ണൻ ഭൂമിഭാരം കുറപ്പാനായ്
കൊണ്ടു പിറന്നു ഗുരുദക്ഷിണചെയ്ത
നല്ലപുരാണത്തെ ഭാഷയിൽ ചൊല്ലി ഞാൻ
നാനാജനത്തെയറിയിപ്പതിനായി.
ഇന്നിതിനെല്ലാരുമൊത്തിങ്ങനുജ്ഞയെ
ഇമ്പമായ് നല്കുക കുററങ്ങൾ പോമാറ്

G. P. T. 2597. 1000. 13-9-99.

നല്ലഗുണവാനാം ധമ്മതനൂജനം
നാഥൻ ശ്രീഭീഷ്മരുമൊന്നിച്ചിരുന്നനാൾ
ഗംഗാസുതനോട്ട ചോദിച്ചു രാജാവു
„കേൾക്കയെൻസ്വാമി! ശ്രീഭീഷ്മൻ തിരുവടി!
ദാനവും ദക്ഷിണ തൽപ്രധാനങ്ങളിൽ
സാരമായുള്ളതു ചൊല്ലുകടിയന്
നീതിപെരുകിയ"തെന്നവൻ കേൾക്കവേ
നീക്കമില്ലാതെയരുളീതു ഭീഷ്മരും.

"കേൾക്ക മുടിമന്ന! ധമ്മരാജൻസുത!
കേവലമാചാര്യദക്ഷിണയിൽ മീതെ
ഞാനറിയിന്നീലദക്ഷിണയൊന്നുമേ"
ഞാനതിലെന്നരുളീതു ശ്രീഭീഷ്മരും.
കാലം കളയാതെയിന്നിതു ചെയ്യോരെ
കാലത്തരുളെന്നുരത്തിതു രാജാവും.

അന്നതുകേട്ട ശ്രീഭീഷ്മൻ തിരുവടി
തന്നോടരുളിയ ശ്രീവേദവ്യാസനെ
സന്തതം മാനസംതന്നിലേ കൂപ്പിനാൻ.
"വെന്നിപെരുകും പുരാണകഥയിതു
ബിംബവരനേ നീ കേൾക്കണം പാണ്ഡവ!
മുന്നു വസുദേവർപുത്രനായ് പാരതിൻ
മൂലം മുകുന്ദൻ പിറന്നിതു ഗോപനായ്.
വന്നാനെതിരവേ കംസനും കൊല്ലുവാൻ
വന്നതിൻമുമ്പിലാംപാടി പുക്കുടൻ
നിന്നു വളന്നിതു കൃഷ്ണനാമത്തിനാൽ
നീലനിറമുടെമൂത്തി നാരായണൻ.
മുമ്പിൽ പിറന്ന ബലഭദ്രരാമനും
ഉല്ലസിച്ചാർ കളിച്ചങ്ങനെ തങ്ങളിൽ.
ചെന്നു വസുദേവർ കണ്ടിതു പുത്രരെ
ചെമ്മേയഭിവാദ്യം ചെയ്തിതു പുത്രരും.
കല്യാണമാനസനായ വസുദേവർ
കാലമായി മമ പുത്രക്കു ചൗളവും
കർമ്മമുപനയമിത്തരം സൽക്രിയ
കാലം കളയാതെ ചെയ്ക മുതിന്നിതു.
അൻപിൽ മഹരിഷിവൃന്ദസമൂഹത്തെ,

ആദരവാലേ ക്ഷണിച്ചു മധുരേശൻ.
ചെന്നു മധുരയിൽ പരമ മുനികളും
ചെയ്തിതു കർമ്മമനന്തരമട്ടതവ.
ജപപൂതവിശുദ്ധിയും മംഗലഘോഷവും
ചെകിട്ടുപൊട്ടുമാറുമുണ്ടായിതന്നേററവും.
പശുധനവുമാരവും രത്നവസ്ത്രാദിയും
പലമുനികൾ വേദികർ കൊണ്ടിതു ദാനവും.
ആസ്ഥയോടേ വസുദേവർ പൊഴുതു കൊ-
ണ്ടാവോളം ദാനങ്ങൾ ചെയ്തിതു തൻകൈയാൽ.
പൂർത്തിപെരുകി മുനിജനങ്ങളെല്ലാം
പോയശേഷം നിരൂപിച്ചു വസുദേവർ
ഓത്തിന്നു നല്ലൊരു സാന്ദീപനിയാകും
ബ്ബെറയോനെ വിളിച്ചു ചൊല്ലീടിനാൻ.
"വാട്ടം വരാതെയെൻ പുത്രരെ കൊണ്ടുപോയ്
വേദശാസ്ത്രങ്ങൾ പഠിപ്പിക്ക വേദിയാ!
ഈശ്വരാനുഗ്രഹം കൊണ്ടു സംവത്സരം
രണ്ടിനകത്തു പഠിപ്പിക്കയെന്നതു
കേട്ടരുളീതന്നു സാന്ദീപനിതാനും
"കേൾക്ക വസുദേവ സംവത്സരം രണ്ടിൽ
കേവലം പുത്രർ വിദഗ്ദ്ധരാ"മെന്നവൻ
വാക്കുകേട്ടാസ്ഥയോടന്നു വസുദേവർ
വന്നാലുമെന്നു വിളിച്ചിതു പുത്രരെ.
ആശ്ലേഷം ചെയ്തവാറെ നയനങ്ങളിൽ
ആത്മസുഖേന പൊഴിഞ്ഞിതു നീർത്തുള്ളോം.
ചൊൽപെരുകും ബലഭദ്രനും കൃഷ്ണനും
ചെയ്തിതുമാതാവിന്നേയഭിവാദ്യവും.
ആവികളത്തു ഹർഷാശ്രുക്കളോടുടൻ
അമ്മയുമാശ്ലേഷം ചെയ്തിതുപുത്രരെ.
പോകയെന്നന്തണനോടുപിറപ്പെട്ടു
പോയ ബലഭദ്രരും കൃഷ്ണനമൊക്കവേ.
സാരമാമന്തണൻ തന്നുടെ കോവിലാം
തക്കമെന്നയകം പുക്കതുകാലത്തു
നീതിയിലന്തണിതാനെതിരേററുടൻ

നിറപറയുമഷ്ടമംഗല്യവുംവെച്ചുകൊ-
ണ്ടാദരാൽ തന്നുടെ ഭർത്താവിനെയുമമ-
റ്റാനന്ദമായുള്ള ബാലകന്മാരെയും
കൂട്ടത്തെളിഞ്ഞെതിരേറ്റകം പുക്കിതു
കുറ്റില്ലിനേർമിഴിയന്തണൻ ഭാരിയും.
ചാലപ്പൊഴുതതു നാന്മറയോതുവാൻ
ജാതക്രമത്തിൽ തുടങ്ങിച്ചിതന്തണൻ.
വീരിയമുള്ള ബലഭദ്രരാമനും
വിശ്വൈകമൂർത്തി ശ്രീകൃഷ്ണനുമൊക്കവേ
കാലം സമയത്തിലഭ്യാസം ചൊല്ലവേ
കൈവന്നു വേദശാസ്ത്രങ്ങളിരുവർക്കും.
കണ്ടുകൌതൂഹലമായിതു ബ്രാഹ്മണൻ
കാരണമെന്തെന്നുതാനേ നിരൂപിച്ചു.
ദിവ്യചക്ഷുകൊണ്ടു നോക്കിയനേരത്തു
ദിവ്യശിഖാമണിയാകിയ കൃഷ്ണനെ
കണ്ടു നിനച്ചിതു സന്തതമന്തണൻ
കർമ്മമിവനാൽവരും മമപുത്രനാം
ഇണ്ടലൊഴിഞ്ഞിരു നീയെന്നു സന്തോഷി-
ച്ചീവണ്ണമന്തണിയോടു പറഞ്ഞിതു.
പോകനാമെന്നു ബലഭദ്രരാമനും
പുണ്യവാനന്തണൻ കൃഷ്ണനുമൊക്കവെ
പോയ് മധുരാപുരി പുക്കതുകാലത്തു
ഭൂമിപതിയെതിരേറ്റിതു താതനും.
താമസിയാതെയകത്തുപുകന്നിതു;
താതനെയഞ്ജലിചെയ്തിതുപുത്രരും.
കേളിമികം മറയോനെയും പൂജിച്ചു
കേട്ടിതു താതനുമന്തണൻ തന്നോടു.
ചൊട്ടമതായി വരുന്നിതു മാനസം
വന്നിതു സംവത്സരം തികയുംമുൻപെ.
കേട്ടാലിവർക്കു ധരിക്കരുതായ്കയോ?
കെല്പില്ല വേദങ്ങളോതുവാനെന്നതോ?
ഏതുവഴിയെന്നറിയാഞ്ഞു സങ്കടം
എത്രയുമുണ്ടെന്നു ദേവകീവല്ലഭൻ

കേൾപ്പതുനേരത്തു ചൊല്ലിനാനന്തണൻ:
„ഖേദിക്കവേണ്ടാ മധുരേശയിന്നിനി
പാരിൽതികഞ്ഞപുരുഷോത്തമനിവൻ;
ഭാഗ്യംനിനക്കുമെനിക്കുമുണ്ടെന്നറി.
കോലത്തിൻവേഷമായ്പാർമ്മീതെ മായനാം
ഗോവിന്ദൻതന്നെയിതെന്നറിഞ്ഞാലുംനീ.
പൂരിച്ചിവരുടെ വിദ്യപരീക്ഷിപ്പാൻ
ബുദ്ധിമികച്ച മുനിയെ വരുത്തുക
കാലംകളയാതെ"യെന്നതു കേട്ടുടൻ
കാരിയമെന്നു പിറപ്പെട്ടു താതനും.
വീരിയമുള്ള തപോബലൻ കാശ്യപൻ
വിശ്വാമിത്രനും വസിഷ്ഠനും വ്യാസനും
കേടില്ലയാതവർനാലരെയുംകൊണ്ടു
കേളിമികും മധുരാപുരിപുക്കിതു.
ദേവകീവല്ലഭൻപൂജചെയ്തെല്ലാരും
ദേവപുരിക്കു മികച്ച മധുരയിൽ
വാഴുമവനുടെ പുത്രരെക്കണ്ടിട്ടു
മകിഴ്ന്നിതു ദേവമുനികളുമൊക്കവെ.
ശോഭയിലൊന്നിവിചാരിച്ചു ശാസ്ത്രങ്ങൾ
ചൊല്ലുള്ളതൊരോതരങ്ങളിലഭ്യാസം
ചാലേനിരൂപിച്ചു ചൊല്ലി മുനികളും.
„ചരതമിതു;മറയവനൊടൊപ്പവരില്ലറി.
നരരിൽവരനിവനരുളുമർത്ഥം കൊടുക്കനീ
നാശമിളയ്വാൻ ഗുരുദക്ഷിണയായി.
ആവോളം ചെയ്യേന്നതുംചെയ്തനേരത്തി-
ലാനന്ദമായി സമസ്തജനത്തിനും.
അന്തണൻതന്നോടനുജ്ഞചെയ്തങ്ങനെ
ആരണരാശിചൊല്ലിയാശ്രമംപുക്കന്താരന്നേ.

---

രണ്ടാംപാദം.

നാന്മറമുതൽമുനികൾനാലരുമെഴുന്നള്ളി-
യാരണ്യമതിനകമേയാശ്രമംപുക്കുന്നകാലം

ദേവകീപതിവസുദേവരുമഴകൊടെ
ദക്ഷിണകൊടുത്താശി ദേശികനോടുകൊൾവാൻ
ഭാവനചെയ്തുടനേ ചിന്തിച്ചുതാതൻതാനും
ഭണ്ഡാരമെടുപ്പിച്ചൊരററമില്ലാതൊളവും
ആരവും പുടവകൾ പട്ടുകുപ്പായം തൊപ്പി-
യാദരവോടുഗുരുദക്ഷിണചെയ്യാനായേ
ദേവകീസുതർ ബലഭദ്രരാമനും കൃഷ്ണൻ
ദേശികൻമുന്നിൽനിന്നനേരത്തു വസുദേവർ
മാമറയോനെ നോക്കി വാഞ്ഛിതം പറഞ്ഞിതു
"ബാലരാമിവർതരും ദക്ഷിണ കൊൾക സ്വാമി!
എന്തതിൻ നിനവുകൾ ചൊൽക നിന്തിരുവടി
എൻഭവാനരുൾചെയ്തതൊന്നിനും കുറവില്ലേ!
സന്തത"മെന്ന മധുരേശൻതൻ വാക്കുകേട്ടു
സൌമ്യനാം മറയവൻ ചൊല്ലിനാൻ "മധുരേശ!
സമ്മതം പറഞ്ഞതും നിൻസുതർ തരുന്നതും;
സംഗമില്ലെനിക്കിതു നിൽക്ക ഞാനിന്നും ചൊല്ലാം,
ഇന്നെനിക്കിവർ തരും വസ്തുവാഭരണവും
ഇച്ഛയില്ലെനിക്കിതു വാങ്ങിക്കൊണ്ടരുളുവാൻ.
എന്നഭിവാഞ്ഛിതത്തെക്കേൾക്കനീ മധുരേശ!
ഇൻപമായ് സൽക്രിയചെയ്തുണ്ടായി മമ സുതൻ.
നല്ലബാലകൻ വളർന്നുല്ലസിച്ചിരുന്നനാൾ
സഞ്ചരിച്ചവൻ താനും ഷോഡശപ്രായത്തിങ്കൽ
അന്നതാമസിയാതെ ചാമത്തം ചെയ്യാനായി
ആദരവോടു പല ദാനങ്ങൾ ചെയ്തുശേഷം
കുണ്ഡലം കാതിലിട്ടു നൽകളഭങ്ങൾ പൂണ്ടു
അഞ്ജനം കണ്ണെഴുതിച്ചന്ദനം കുറിയിട്ടു
അങ്ങനെയിരുന്നവൻ പിറെറന്നാളുഷക്കാലേ
അൻപോടുഗംഗതന്നിലന്തിവന്ദനം ചെയ്‌വാൻ
ചന്തമായ നടന്നവൻ വന്നതില്ലിന്നെയോളം
സംവത്സരങ്ങളുമുപ്പതുകഴിഞ്ഞല്ലോ.
തന്നിതു ദക്ഷിണയെന്നിരിക്കിലിതുവേണം;
സംഗവുമെനിക്കതേയുള്ളുവെന്നറിഞ്ഞാലും."

എന്നതുകേട്ടു മധുരേശനും വിപ്രനോടു
ഏറിയതാപംപൂണ്ടു കൂടവേയരുൾചെയ്തു.

[സന്തതിവാഞ്ഛകൊണ്ടു നിന്തിരുവടിതന്നെ
എന്തിതിന്നരുൾചെയ്‌വാനന്തണർവരനേ നീ?
എല്ലാവുമറിഞ്ഞുണർവ്വേറെറാരു ഭൂസുരവര-
നെല്ലോനീയിതുതന്നെ യഥാവണ്ണം പറഞ്ഞതും.
ആവതല്ലാത നിനവാകായേ ദേശികനും.
ആവതു ചെയ്തില്ലെങ്കിൽ പുത്രക്ഷമാകായല്ലോ.
നല്ലതുവരുവാനോ ഞാനൊരു പാപിയല്ലോ;
വല്ലാതെ വരുന്നതുമാരുടേ ദോഷമല്ല.
പണ്ടുഞാൻ ചെയ്ത ചിലപാപങ്ങൾ മീതേ മീതേ
പാരമായ്‌വരുന്നതുമീശപരനറികിന്നേ.
ആദിയിൽ നിന്നെനിക്കോ ദുഃഖമേയുളവായി;
ആദരിച്ചതുതന്നേ കേൾക്ക നിന്തിരുവടി;
ദേവകിതന്നെ ഞാനും വിവാഹം ചെയ്തപോതും
നേരത്തു പിൻപേകൂടെക്കംസനും വന്നവളെ-
കൊല്ലുവാൻ തുടങ്ങിയ ഭാവത്തെക്കണ്ടു ഞാനും
വല്ലാതെ നിന്നുടനെ സത്യവും ചെയ്തുപോന്നു.
പെൺമണിഭാരിയോടും കൂടെഞാനിരുന്നനാൾ
പെററു പെററുളവായ പിള്ളകളിരുമൂന്നും
കൊല്ലുവാൻ കംസൻ കൈയിൽ കൊണ്ടേ ഞാൻ കൊടുക്കു
എല്ലയില്ലാതദുഃഖമെന്തെന്തു പറവതു? [മ്പോൾ
ചിന്തിച്ചാലതുതന്നെ ചേതയിൽ പൊറുക്കാമോ ?
സന്തതിമോഹംകൊണ്ടു സത്യത്തേ മറുക്കാമൊ ?
എന്നതു നിരൂപിച്ചു ബാലരെക്കൊടുത്തു ഞാൻ;
എന്നുമേയുണ്ടാകൊല്ല സന്തതിയെനിക്കെന്നേ
ഉന്നിഞ്ഞാനിരുന്നിതങ്ങുൾത്താപം പെരുതായി
ഉന്നതിയെനിക്കിനിയെന്നുമേ വരായെന്നും
പന്നഗശയനൻതാനോക്കവെയറികെന്നും.
അങ്ങനേയിരിക്കുന്ന കാലത്തു കംസൻവന്നു
എന്നെയും ഭാരിയേയും വെവ്വേറെയാക്കി വെച്ചാൻ;
പിന്നെയും പോരായെന്നു കാവലുമുറപ്പിച്ചാൻ.
അങ്ങനേയിരിക്കുന്ന കാലത്തു ദേവകിക്കു
എങ്ങനേയറിഞ്ഞില്ല ഗർഭവുമുണ്ടായ്‌വന്നു.
ആവണിമാസത്തിലഷ്ടമിരോഹിണിനാൾ
അർദ്ധരാത്രിയിലുടൻ കൃഷ്ണനുമുളനായാൻ.

പെററുള്ളനേരമപ്പോൾ കാവലായിരുന്നവർ
ഉറവുടനുറങ്ങിനാരൊന്നുമേയറിഞ്ഞില്ല.
അപ്പോഴേയെടുത്തുതാൻ കൃഷ്ണനെക്കൊണ്ടുപോയി
അമ്പാടിതന്നിലാക്കി യശോദ പെററ പെണ്ണു-
തന്നെയുംകൊണ്ടുപോന്നു ദേവകീശയനത്തിൽ
പിന്നെയും വച്ചുനേരം പെണ്ണുടൻ കരഞ്ഞപ്പോൾ
നിദ്രയായ് കിടന്നവരൊക്കവേയുണർന്നിട്ടു
ത്വരമായെഴുന്നേററങ്ങുറവുടനറിഞ്ഞാറെ
ആർത്തിയായ് ചിലർചെന്നു കംസനോടറിയിച്ചു
വാർത്തകൾ കേട്ടു കംസൻ സംഭ്രമത്തോടുവന്നു.
എന്തുനീ പ്രസവിച്ചതിങ്ങുനിത്തരികെന്നേ
അന്തകതുല്യനവൻ വൈകാതെ കന്നിയേയും
വാങ്ങിക്കൊണ്ടവൾ തന്നെതല്ലിക്കൊല്ലുവാനായി
ഓങ്ങിയനേരത്ത വൻമാറ്റതിൽ തൊഴിച്ചുപോയി
അംബരെയുയരുന്ന നേരത്തു ദേവകളും
തുംബുരുനാരദരും യക്ഷരും സിദ്ധന്മാരും
ഒക്കവേ സ്തുതിചെയ്തകാലത്തു ദേവിതാനും
“ഒളിവിൽ മറയുന്ന നേരത്തു ചൊല്ലീടിനാൾ.
അന്തകൻ നിനക്കായ കൃഷ്ണനങ്ങൊളിവിനോ-
ടമ്പാടീൽ വളരുന്നു നീയതങ്ങറിഞ്ഞാലും.”
എന്നതുകേട്ടു കംസനേറിയതാപത്തോടു
വരുത്തി രാക്ഷസിയോടവസ്ഥയുരചെയ്തു.
അറിഞ്ഞുകൊണ്ടവളുമമ്പാടി പുകന്നിതു.
തൊട്ടിക്കട്ടിന്മേൽപള്ളിക്കുറുപ്പുകൊള്ളുന്നപ്പോൾ
അകത്തു പുക്കു ചെന്നങ്ങെടുത്താൾ ശ്രീകൃഷ്ണനെ;
മുഖത്തുനോക്കിപ്പാർത്തു ചിരിച്ചു മായവനും.
കൊല്ലുവാൻ നിരൂപിച്ചു കൊടുത്തു വിഷമുല;
കൊല്ലുവനെന്നുറച്ചു കുടിച്ചു ഭഗവാനും.
ഭൂമിയിലവൾ മലപോലെ വീണതുനേരം
പിന്നെയുമെന്തുകുശലെന്നവൻ നിരൂപിച്ചു.
വൻപിനാലൊരു ചാടു മായത്താൽ പണിചെയ്തു
ഉയററുകെട്ടുകളും യന്ത്രവുമുറപ്പിച്ചു
ഏറിയ ശകടങ്ങളൊക്കവെ പണിതീർത്തു
കയററുകളും ചക്രമിയററുകളും തീർത്തു

കയക്കാരയച്ചചാട്ടടനാമ്പാടിതന്നിൽ
കരുത്തോടും ഭഗവാൻ തിരുമുമ്പാകെ ചെന്നു;
അറിഞ്ഞു തിരുമനം തെളിഞ്ഞു ഭഗവാനും
ഉല്ലാസത്തോട്ട ചാട്ടചവിട്ടിത്തകർത്തപ്പോൾ
കലങ്ങീജഗത്ത്രയമിളകീതെങ്ങുമൊക്കെ.
വൃക്ഷത്തിന്നിലപോയി പുഷ്പത്തിന്നിതളംപോയി.
ആലില വടന്നാകാശത്തിന്നു പറക്കയും
പക്ഷികളൊക്കെപ്പറന്നു വരേ നടക്കയും,
നാഗങ്ങളൊക്കെപ്പേടിപൂണ്ടളതന്നിൽ പുക്കും
മൃഗങ്ങൾ പേടിയോടേ കാട്ടതിൽ നടക്കയും
ഈശനും മാലും പിതാവൊക്കവേ ഭയപ്പെട്ടു
ഈരേഴും മുനികളും ദേവകൾ ഋഷികളും
എന്തെന്തെന്നറിയാഞ്ഞു സംഭ്രമംപൂണ്ടുനിന്നാർ.
ആ വിശേഷങ്ങൾ കംസനകതാരറിഞ്ഞാറേ
എന്തൊരു കഴിവിനിയിന്നിവൻതന്നെക്കൊല്വാൻ,
എന്നതു നിരൂപിച്ചു പൂതനാദിയായുള്ള
ഏറകം ശകടങ്ങൾ പക്ഷിജാതികളാലും
കൊല്ലുവാനയച്ചതു വല്ലാതേവന്നമൂലം
കൊല്ലുമോ അവനെന്നേയെന്നതുമറിഞ്ഞില്ല.
എന്നാൽ നീയവൻതന്നെച്ചെന്നിങ്ങു വരുത്തുകിൽ
ഏതുമേ വൈകാതെ ഞാനന്തകപുരി പൂവാൻ
ചന്തമയയപ്പെന്നെന്നക്രൂരൻ തന്നോടായി
സന്തതമിരന്നതു കേട്ടുടൻ ചെന്നു കൃഷ്ണൻ
തന്നെക്കണ്ടവസ്ഥയുമൊക്കവേ പറഞ്ഞിതു.
വെന്നിയേ വരുത്തുവാനഗ്രജനോടുകൂടെ
ഉന്നിയങ്ങറിഞ്ഞുടൻകൂടവേ പിറപ്പെട്ടു
ചെല്ലുന്നനേരമോരൊ മാററലർ തമ്മെക്കണ്ടാൻ,
വില്ലന്മാരവരവർ മല്ലന്മാരാനയും മ-
റവുല്ലാസമൊട്ടു തന്നെക്കൊല്ലുവാൻ നിന്നവരെ
കൊന്നുകൊന്നണയുന്ന നേരത്തങ്ങവൻതൻെറ
കോപത്തെക്കണ്ടുടനേ മാളികമീതിലേറി
നിന്നൊരു കംസൻ തന്നെക്കണ്ടൊരു നേരത്തിങ്കൽ
ചെന്നുടൻ പിടിപെട്ടുഭൂമിയിലാക്കിക്കൊണ്ടു

തള്ളിയെ കൊന്നവൻെറ താതനു നാടും നല്കി
മെല്ലവെ വന്ന കൃഷ്ണൻ തന്നെക്കണ്ടതുനേരം
എന്തെല്ലു പറവതു മാനസസുഖമപ്പോൾ?
സന്തതമിരുന്നൊരു ദുഃഖങ്ങളെല്ലാം മാഞ്ഞു.
മോഹത്തെത്ത്യജിപ്പിച്ചു പിന്നെ ഞങ്ങളിരുന്നാറെ
മൻപിനാലുളവായതൊക്കവെ പറഞ്ഞിതു;
എന്നതുകൊണ്ടുമേറെ സന്തോഷം പെരുതായി.
അന്നവനുപനീതി ചൌളങ്ങളും ചെയ്തശേഷം
ആരണമാദിയായിട്ടുള്ളോരു വിദ്യകളെ
ആദരിച്ചതുതന്നെ ആവോളം പഠിപ്പിക്കാൻ
ആരിനിനല്ലുവെന്നു ചിന്തിച്ചു ബാലന്മാരെ
ആക്കീതു ഭവാൻകൈയിൽ നിന്തിരുവടിപിന്നെ
ആവോളം കനിവുററ നീതിയിൽ പഠിപ്പിച്ചു.
ആവതുചൊല്ലുകിലോ ഒക്കവേ തരുവൻ ഞാൻ.
അല്ലാതെ പറഞ്ഞാലോ ദുഃഖമെയ്യുളവാവൂ.
എല്ലാവുമറിഞ്ഞിനി നല്ലതെ വരുത്തുക.'

എന്നതുകേട്ടു വിപ്രൻ പിന്നെയുമരുൾചെയ്താൻ:
"ഏവംനീ പറഞ്ഞതുമൊക്കവെ അറിഞ്ഞുഞാൻ
ആവതല്ലാത നിനവേതുമെയെനിക്കില്ല.
എന്നിയെ നിനയായ്കയെന്നുടെ വചനത്തെ;
നീയിനിയൊന്നു കേൾക്ക ദേവകീമണവാള!
നിന്മകൻ കൃഷ്ണനായതേഴുലകിന്നും നാഥൻ
ഒന്നിനാലഴിവില്ല പൂർണ്ണനാം പരഞ്ജോതി;
ഒണ്മെറപ്പൊരുളിനുൾക്കാതലുമിവനല്ലോ;
എന്നതുകൊണ്ടുഞാനുമിന്നിതു പറഞ്ഞിതു.
എന്നാൽ നീയവനോടു ചൊല്ലുകിൽ മടിയാതെ
ചെന്നിങ്ങു കൊണ്ടുവന്നു പുത്രനെത്തരുമവൻ
ചേതസി സുഖം വരുമാറുടൻ കരുതുക."

എന്നവനോടു മധുരേശനരുൾചെയ്താൻ.
"എന്നാലും ഭവാനരുൾചെയ്തതു വരുത്താമോ?
ചത്തുപോയവൻതന്നെ ദക്ഷിണയെന്നിരന്നാൽ
ശക്തിയേറുണ്ടെങ്കിലുമിന്നിതു വശമല്ല.
ഭക്തിയായിവർതരും ദക്ഷിണ കൈയിൽകൊണ്ടു

പാരാതെ ദാശി ചൊല്ലി നീയെഴുന്നരുളുക
ഭദ്ര'മെന്നതു മധുരേശൻതൻ വാക്കു കേട്ടു
പാപി നീ തരുന്നൊരു ദക്ഷിണ വേണ്ടുന്നില്ലേ!
വേഗത്തിൽ പോവൻ ഞാനുമെന്നുടെ ഭവനത്തിൽ
വ്യഗ്രവുമിളച്ചിരി നീയും നിൻ പുത്രരുമായ്"
ഇത്തരം പരുഷങ്ങൾ ദേശികൻ പറഞ്ഞതു-
വെന്തൊരു കശലിനിയെന്നതു നിരൂപിച്ചു
അത്തലേ വരുന്നിതു കേവലമെനിക്കെന്നും
ഉത്തമകരുണാവാരിധിയും ഭ്രമിച്ചുടൻ
തൃക്കൈയൊടഭിവാദ്യം ചെയ്തിതു ഗുരുപാദം
തുഷ്ടിപെരുകും വണ്ണമുററടനരുൾചെയ്തു.
"ആകിലെൻ ഗുരുവരുൾചെയ്തതു തരുവൻ ഞാൻ
എന്നിയേയരുതാകിൽ പിന്നെയാം പരുഷങ്ങൾ.
ചാകിലും ഭയമില്ല നിന്തിരുവടി ചൊല്ലാൽ
ശാപം ചെയ്തനുഗ്രഹമില്ലായ്കിലൊല്ലാ സ്വാമി!
ഏകുകണമനുജ്ഞയെന്നേകനായകൻ ചൊല്ലാൽ
ഏറിയകോപം പോയിമാനസം തെളിഞ്ഞിതു.
എന്നുമേ നിനക്കിനി നല്ലതേവരികെന്നും
ഏകിനാൻ വേദമുഖ്യൻ പോയി നീ സാധിക്കെന്നും.
നീലക്കാർനിറമെഴും ശ്രീകൃഷ്ണൻ തിരുവടി
നീതിയിൽ മാതാപിതാക്കളേയും തൊഴുതുടൻ
ആദരിച്ചവർകളും ഗുരുദക്ഷിണചെയ്വാൻ
ആരായ്ക ഗുരുപുത്രൻതന്നെയെന്നതുമേകി.
ബാലനാം മകൻ പോകും കാരിയം നിരൂപിച്ചും
മാമറയവൻ പരുഷങ്ങളെപ്പറഞ്ഞതും
താനിവനിരൂപിച്ചു വാടീതു തിരുമുഖം
ചാടിതു നയനനീർ രണ്ടിലും പുനരുടൻ
വാടൊല്ലാ മനമെന്നു കൂറിനാൻ ബാലൻചെന്നു;
വാഴ്ത്തിനാൻ പിതാവോടു തൻപദം തിരുമകൻ.
കോട്ടമുണ്ടാകയില്ല നീപോകും കാര്യമെന്നു
കോമളക്കുഴൽമാതു ദേവകി മൊഴിഞ്ഞിതു.
യാത്തിരപ്പുറപ്പാടു തുനിഞ്ഞ നേരത്തിങ്കൽ
ചാപവും ശരങ്ങളുമെടുത്തു പ്രീതിയോടേ

ശ്രീകൃഷ്ണൻപിറപ്പാടുകണ്ടു ശ്രീബലഭദ്രർ
വന്നിതു പിൻപേകൂടെയൻപോടുവില്ലുമേന്തി:
എന്നതുകണ്ടനേരം നിന്നുരചെയ്താൻ കൃഷ്ണൻ
അഗ്രജൻ മാതാപിതൃരക്ഷകൾ ചെയ്യാൻനില്ലു
ഭക്തിയോടെന്നു ബലഭദ്രരെ നിർത്തിപ്പോയി
ഭക്തരുള്ളുറയും ശ്രീകൃഷ്ണനും ഗംഗക്കരെ
ഭക്തിയായ് ഗുരുപാദം മാനസേയുറപ്പിച്ചു
പുക്കിതു സുരനദിതന്നെ വന്ദനചെയ്തു
മുല്പൊഴുതിരുന്നതുകണ്ടു പ്രത്യക്ഷമായി
മുമ്പിൽവന്നരുൾചെയ്തു ഗംഗയുമവനോടു.
ഇച്ഛയാകുന്നതെന്തു ചൊല്ലുകയെന്നോടെന്നു-
മിന്ദ്രാദിദൈവകൾക്കൊരൻപനാം മധുരേശ!"
എന്നവൾ ചൊന്നനേരം നിൻരചെയ്താൻ കൃഷ്ണൻ:—
എൻഗുരുപുത്രനൊരു ബ്രാഹ്മണബാലൻവന്നു
ചെഞ്ചമ്മേയിന്നദിയിലന്തിവന്ദനം ചെയ്യാൻ;
ചന്തമായ് നടന്നവൻവന്നതില്ലിന്നേരോളം;
സംവത്സരങ്ങളുമുപ്പതു കഴിഞ്ഞിതു;
അന്നവൻ പോയവാറു ചൊല്ലുക എന്നോടമ്മേ!
എന്നതുകേട്ടനേരം "പട്ടാങ്ങു ബാലകനേ!
എങ്കിൽ ഞാൻ ചൊന്നവണ്ണം ഉള്ളതുകേൾക്കനീയും
മന്ത്രാരംഭകാലത്തിൽ വന്നിതുപഞ്ചജനൻ
വല്ലുടെയുടലായോനാം രാക്ഷസനവൻ വന്നു
കൊന്നുടൻ വിഴുങ്ങിയേ പിന്നെയും മറഞ്ഞുപോയ്.
കൊണ്ടുടൻ പടിഞ്ഞാറെസമുദ്രം പുകന്നിതു".
എന്നിതു സുരനദിചൊന്നതുകേട്ടനേരം
എങ്കിൽ ഞാൻ പോവതിനിവരുണൻതന്നെക്കാണ്മാൻ
ഗംഗയോടനുവാദം കൊണ്ടുടൻ മറഞ്ഞുപോയ്
കേശവൻ വരുണനെച്ചാർത്തിയേ തപസ്സിനായ്
നിന്നതുനേരത്തിങ്കൽ സാഗരപതിവന്നു
നിന്നഭിവാഞ്ഛിതത്തെ ചൊല്ലുകയെന്നോടെന്നാൻ.
മുൻപിനാൽമറമീണ്ടമാധവനരുൾചെയ്തു;
"മുന്നമെൻഗുരുപുത്രൻതന്നെ കൊന്നസുരേശൻ
പഞ്ചജനൻ ശംഖമായിന്നദിമുഴുകിപ്പോയ്"

പാരാതെയവനെക്കാണേണമെന്നഭിമതം.
വാരിധിപതിയതുകേട്ടുടൻ മറികടൽ
പാരമായിളകിയതിരയാൽ മറഞ്ഞിതു.
മേഘങ്ങൾ പലതൊരുമിച്ചുടൻ സമുദ്രത്തിൽ
മീതെഴും തിരകളിക്കുന്നിതോയെന്നുതോന്നും.
താരിൽപ്പെണ്മണവാളനീരടിയരയായി-
പ്പാരൊക്കെയല്ലന്നൊരു വെഷമെന്നതുതോന്നും.
മായത്താൽ നിശിചരൻകായത്തെക്കണ്ടനേരം
വാണത്താലിവനുയിർകൊൾവിതെന്നുഴകോടേ
ചാപത്തെ വളച്ചൊരു കൈയാലേ ഞാണമിട്ടു
ശംകിയാതഗ്നിയസ്ത്രമൻപോടങ്ങയച്ചിതു
അഞ്ചിതമസുരന്മേൽകൊണ്ടിതുവാണമപ്പോൾ
അന്തകഭവനത്തിൽ പ്പൊയിതങ്ങവനുയിർ.
ചെഞ്ചെമ്മയവനുടൽ ശ്രീപാഞ്ചജന്യമായി;
ചേതസി നിരൂപിച്ചു ശേഷമെന്തെന്നു കൃഷ്ണൻ.
;;വിപ്രനാം ഗുരുവോടു ചെന്നു ഞാനറിയിച്ചാൽ
വിശ്വാസം വരികയില്ലൊട്ടുമേയതുതന്നെ
വെട്ടമേ യമപുരം പൂവിതെന്നുഴകോടു
വേദനയോടു ഗുരുദക്ഷിണചിന്തചെയ്തു.
വട്ടമായ് മറിഞ്ഞിതു കണ്ണിണ; തിരുമുഖം
വാടീതു വൈവസ്വതഭവനം നിരൂപിച്ചും.
ഇങ്ങനെ നടന്നിതു സങ്കടം പെരുതായ
മുഖ്യമാം ധനസ്സുകൈക്കൊണ്ടുടൻ ശരങ്ങളും
മുൽപ്പൊഴുതേന്തിവേദമുഖ്യനെ സ്മരിച്ചുകൊണ്ടു-
ച്യുതനുഴറിനടന്നന്തകപുരം പുകന്താൻ.

---

## മൂന്നാംപാഠം.

കൃഷ്ണനാം മധുവൈരി കെല്പോടു യമപുരത്തിൽ
പുക്കതുനേരമവിടെ പ്പുണ്യപാപങ്ങൾകണ്ടാൻ
ഗോപുരം നാലിൽ കിഴക്കും വടക്കേതും
ഗുണമുടയ ജന്തുക്കൾ പൂവാൻ ചമച്ചതും
പശ്ചിമദ്വാരവും ദക്ഷിണഭാഗവും
പാപികൾ പൂകുന്ന ഗോപുരം രണ്ടുമേ.

നിത്യവും പുണ്യവും പാപവുംചെയ്തതും
നിശ്ചയിച്ചാൻ വിചാരിച്ചു ശ്രീകൃഷ്ണനും.
സൽക്രിയ ധർമ്മങ്ങൾ ദാനങ്ങൾചെയ്തോരും
സത്യംപിഴയാതെ നിന്ന പുരുഷരും
വല്ലവധാരിയെക്കുമ്പിട്ടന്നോർകളും
മന്മഥവൈരിയെച്ചിന്തചെയ്യുന്നോരും
പത്മനാഭൻപാദം സേവചെയ്തോരുയും
ഭക്തിയുറച്ചജനങ്ങളിരിപ്പതും
സത്യവും ധർമ്മവും ജ്ഞാനവും ശൌര്യവും
അഷ്ടരാഗാദിനിവൃത്തിയും ശുദ്ധവും
അർത്ഥവും പുത്രകാമാദിമോഹങ്ങളും
സൃഷ്ടിസ്ഥിതിയുമുടനെ സംഹാരവും
ശില്പത്തിലുള്ള കുശലപ്രവൃത്തിയും
മററുമീരേഴുലോകങ്ങളാം വസ്തുവും
ഒക്കെയടക്കമെ തങ്കലടക്കിയും
ഒട്ടുമെ കാണരുതാതെ നിറഞ്ഞതും
ഇപ്പരബ്രഹ്മം പരാപരനായ് നിറ-
ഞ്ഞീടിന തേജോമയനാം സദാശിവൻ
ഒട്ടു മനാദികാണുന്നവർ തങ്ങളും
ഭാരതരാമായണങ്ങളിൽ സക്തരായ്
പാരിച്ചിരിക്കും പുരുഷോത്തമർകളും
നാരായണരുടെ നാമസങ്കീർത്തനം
നാൾതോറും മേന്മേൽ മൊഴിയിന്നവർകളും
ഇത്യാദിയുള്ള ഗുണം ചെയ്തവരെല്ലാം
ഇമ്പമായ് പക്ഷ സുഖിച്ചിരിക്കിന്നവർ.
മെത്തിന പാപികളത്രയുമുണ്ടതിൽ
തക്കവെണ്ണും ദുരിതങ്ങളനുഭവം.
ചിത്താത്തിൽനിന്നു ജഗദീശഭക്തരെ
ശിക്ഷിച്ചു ദേശികൻ തന്നെയും വിട്ടുടൻ
മത്തപ്രവൃത്തിയായ് നഷ്ടരാകിന്നതും
വല്ലവർക്കും കൊടുക്കുന്നതൊഴിക്കയും
ഇത്യാദിപാപങ്ങൾ ചെയ്യുന്നവർകളും
ഇമ്പംകുറച്ചുകംപുകുന്നതുംകണ്ടു.

മററുമീരേഴുലോകങ്ങളവറെറയും
മാററമെററങ്ങും ഭരിക്കും വിശേഷവും
ദിവ്യമാം ചക്ഷുകൊണ്ടൊക്കെവ കണ്ടിതു.
നീതിയിൽചിന്തിച്ചു ചെമ്മേനടന്നുപോയ്
മെത്തിന്ന ഖേദവും കോപമവജ്ഞയും
മെന്മേൽ മുഴുത്തുടൻ നേരെനടന്നുപോയ്.
വാരിണങ്ങും കിഴക്കേനടദ്വാരത്തിൽ
ബാലനാംകൃഷ്ണനെക്കണ്ടതുനേരത്തു
ഗോപുരംകാത്തുനിൽക്കിന്നവരെല്ലാരും
കോമളരൂപനെക്കണ്ടു കുതൂഹലം!
മാനുഷനെന്തുടലോടേയിവിടത്തിൽ
വാട്ടമില്ലാതെവരുവാനുമെന്നവർ.
ആശ്ചരിയമിതുതന്നെ;തന്നേയല്ല
ആരെന്നറിയണമെന്നവർ തങ്ങളിൽ
കൂടിപ്പറഞ്ഞവനോടുചോദിച്ചിതു.
„ക്രൂരണം നീ വരുന്നേടമെങ്ങുംകൈടൊ;
എന്തൊരുമൂലമിവിടെ വരുവാനും.?',
എന്നതുകേട്ടു ശ്രീകൃഷ്ണനരുളിനാൻ:
„വന്നുമധുരാപുരിയിങ്കൽ നിന്നുഞാൻ.
വസുദേവർതൻമകൻ കൃഷ്ണനെന്നെൻനാമം;
ചെമ്മേകൃതാന്തനെക്കണ്ടുപറയണം;
ചെന്നറിയിക്കണം നിങ്ങളവനോടു."
എന്നതുകേട്ടവരാകുലമോടുപോയ്
„എൻ ഭവാനേ!ധർമ്മരാജ!പെരുമാനേ!
ഇന്നിനി നിൻതിരുമേനിയെക്കാണ്മതി-
ന്നിച്ഛപെരുകിയൊരുനരൻ വന്നിതു.
നമ്മുടെ ഗോപുരവാതുക്കലുണ്ടവൻ;
നാനാവിചിത്രമായുള്ളൊരുമേനിയൻ;
കണ്ടാലഴകേറും കാരോളിമേനിയൻ
കരുണയോടു കർതളിരിൽവിലസിനശരങ്ങളും
ചാപവും പീതനിറമുടയാടയും
ചാരുതചേരുന്ന കോമളരൂപവും.

ളുതർപറഞ്ഞറിവുറെറായനേരത്തു
സൂക്ഷിച്ചുകണ്ടിതു ധർമ്മരാജൻതാനും.
"നേരെയിരിപ്പൊരു മാനുഷനല്ലിവൻ
നീതിയിലെന്തിവിടത്തിൽ വരുവാനും?
മാനുഷജാതികളാരുമീലോകത്തിൽ
വന്നതുമില്ലയിതെന്നുമൊരുനാളും.
ചെന്നിനിനിങ്ങൾ നയത്തൊടറിയിച്ചു
ചെമ്മെയവനെയിവിടെവരുത്തുക"
കല്യാണമാനസൻ കാരൊളിവണ്ണനെ
കണ്ടുപറഞ്ഞവർ "പോരികനീകൂടെ"
ചേതതെളിഞ്ഞവർ ചൊന്നതുകേട്ടവൻ
ചെമ്മെയകംപുക്കനേരത്തു കണ്ടിതു.
സന്തോഷവും പൊരുതമായ് നരരാജനും.
ശങ്കിച്ചു സിംഹാസനത്തിലിരുന്നവൻ
മെല്ലെയെഴുന്നേററു യോഗ്യനായ് നിന്നിതു.
മേഘനിറത്തവൻ ചെന്നുനിന്നനൽപിനാൽ.
എങ്ങുനിന്നിപ്പോൾ വരുന്നിതെന്നാൻ യമൻ:
"എൻവരവിന്നു മധുരാപുരിയിന്നു";
എന്തു നിനക്കഭിവാഞ്ഛിതം ചൊല്ലുക
എന്നതുകേട്ടു ശ്രീകൃഷ്ണനരുളിനാൻ.
ആരണമാകിയ വേദം പഠിപ്പിച്ചോ-
രാചാര്യദക്ഷിണ ചെയ്വാൻ മുതിർന്നു ഞാൻ.
നല്ലാഭരണവും പൊന്നും പുടവയും
നായകൻ തന്മനം പ്രീതി വരുവോളം
കൊണ്ടാലുമെന്നു കൊടുപ്പാൻ തുനിഞ്ഞപ്പോൾ
കൊള്ളാതെ ചൊല്ലീതു സാന്ദീപനിതാനും.
ഛാമത്തം ചെയ്തതിൻ പിറെറന്നാൾ കാലമെ
ശോഭയിൽ പോയോരു പുത്രനെക്കണ്ടില്ല.
ഇന്നവൻ തന്നെനീ കൊണ്ടുവന്നു ദക്ഷിണ
ഇമ്പംവരുമാറു ചെയ്കിലതുവേണം.
ഇങ്ങനെ ദേശികൻ ചൊന്നതുനേരത്തി-
ലിമ്പമേറും മമ താതനരത്തിതു.
കേട്ടതുനേരത്തു ഞാനുഴറിപ്പോന്നു

കേവലം വന്നിതു നിന്നെയും കണ്ടിതു.
കാട്ടിത്തരിക നീയെൻ ഗുരുപുത്രനെ-
ക്കാലത്തുധർമ്മനേ!"യെന്നിതുകൃഷ്ണനും.
ചോദിച്ചവനോടരുൾചെയ്തു നേരത്തു
"കേൾക്കെടോ മാനുഷാ ഞാനുരചെയ്തതു
ഞാനിപ്രവൃത്തികളൊന്നുമറിഞ്ഞില്ല
നാലരമാത്യകളുണ്ടതിൽ ഘോരമായ്,
മുൻപതിൽ മൃത്യുവും പിന്നെയപമൃത്യു
മൂന്നാമതു കാലൻ മറ്റേതുദുംബരൻ.
എന്നിവർ തങ്ങളെക്കാണണം നീപോയി"
എന്നു യമനറിയിച്ചാരുനേരത്തു
മൃത്യുവുള്ളേടത്തുചെന്നു വൃത്താന്തങ്ങൾ.
വിഷ്ണു തേജോമയൻ കൃഷ്ണനരുൾചെയ്തു.
എന്നതു കേട്ടടൻ മൃത്യുവും ചൊല്ലിനാൻ
"ആചാരം നാലക്കും നാലു പ്രവൃത്തികാം.
ചെമ്മെയുലകിൽ മൃതരാമവർകളെ
ചെന്നിങ്ങുകൊണ്ടുവന്നാലുമെന്നൊന്നുടെ
ചൊല്ലിനാലേയവർ കൊണ്ടുവരുന്നിതു
ശേഷിതം ഞാനുയിർ കാണ്മതുമില്ലറി."
എന്നിതു മൃത്യുവിൻ വാക്കുകേട്ടങ്ങനെ
എങ്കിലപമൃത്യുതന്നെ ഞാൻ കാണ്മിതു
സന്തതമെന്നാപമൃത്യുവിൻ കോയിലിൽ
താമസിയാതെ യകത്തുപുകുന്നിതു.
കണ്ടരുളീതപമൃത്യുവിനോടവൻ.
"കാരിയം ഞാൻ പാശബന്ധനം ചെയ്തിതു.
കാലനെക്കാണ്മാനുഴറുക നീയിനി."
എന്നപമൃത്യുവിൻ വാക്കുകേട്ടങ്ങനെ
ഏകനാഥൻ കാലനുള്ളേടം പുക്കിതു.
ചെന്നു വൃത്താന്തമവനോടറിയിച്ചു
ചെമ്മെയുരചെയ്താൻ കാലനവനോടു.
"ദണ്ഡമുണ്ടാക്കുവാൻ ദണ്ഡിനാൽത്താഡിപ്പു,
ശേഷിതം ഞാനുയിർ കാണ്മിതുമില്ലറി.
എല്ലാമുദുംബരൻ തന്നുടെ ഭൂതരും;

ഏതുമേ വൈകാതെ നീ വരെക്കൊൺക.
എന്നിതു കാലനുരത്തതു നേരത്തു
ദേവകീപുത്രനും നേരേ പിറപ്പെട്ടു
വാട്ടം നയനങ്ങളോട്ടുമുദുംബരൻ
വാഴുന്ന കോയിലകത്തു പുകന്നിതു
„കേൾക്കയെമദ്ഭുത! വീരാഢ്യദുംബര,
കേവലമെൻ ഗുരുപുത്രനെത്തന്നിട്ടു
വാട്ടമൊഴിക്കനീയെന്നുടെ മാനസം;
വാഴ്മമനകം നാശം നീതിയോടെങ്കിൽ നീ.
എന്നവൻ നിന്നപേക്ഷിച്ചനേരത്തുടൻ
„എന്നാലറിയരുതേതുമേ മാനുഷ!
ചെന്നുയിർകൊണ്ടുവന്നോ ദൂതർ പൊക്കൽ ഞാൻ
ഖണ്ഡങ്ങളാക്കളു ചെയ്യുതിനാക്കവൻ.
ഏതുമേ വൈകാതെ നീ വരെക്കൊൺക;
എന്നാൽ വഴിവരു'മെന്നിതുദുംബരൻ
തന്നുടെ വാക്കുകേട്ടങ്ങുനിന്നപ്പുറം
താമസിയാതെ നടന്നാൻ ശ്രീകൃഷ്ണനും

---

## നാലാംപാഠം.

ദേവകീതനയനാം ദേവൻ ചെന്നഴകോടെ
കേവലമുദുംബരൻ വാക്കുകേട്ടടന്നേപോയ്
വീരരാം ദൂതരോടു വൃത്താന്തമറിയിച്ചു
വിസ്മയമിതു ഞങ്ങൾ കണ്ടോന്നല്ലെന്നവരും.
„പണ്ടെന്നും മരിച്ചോരെക്കൊണ്ടു പോവാനിവിടെ
പാരിൽനിന്നൊരു നരൻ വന്നവാററിവില്ല.
കേൾവിയുമില്ല മുന്നം നമ്മുടെ പുരാണത്തിൽ
കേവലമെന്തുചെയ്യതെന്നവർ നിരൂപിച്ചു
നാമിവനായിരിനെക്കൊട്ടുക്കിൽ പിന്നും പിന്നും
നാശമേ നമുക്കുള്ളു പിന്നെയും വരുമിവൻ.
നാമായിട്ടൊരു വസ്തുവുണ്ടാക്കുന്നതുമില്ല;
നമ്മുടെ രാജാവറിഞ്ഞെന്നിയേ ചെയ്യക്കൂടാ.

എന്നാലമ്മവനോട്ട തരുന്നവെന്നുംവേണ്ട;
എന്നുമേതരികില്ലയെന്നാലും പറയേണ്ട;
ഇങ്ങനെ നടന്നൊട്ടു ദണ്ഡിച്ചാലിവൻതന്നെ
ഇന്നിയുത്തരികയില്ലെന്നകണ്ടുഴറിപ്പോം.
അല്ലായ്കിലെന്തു ചിന്തിച്ചാലിനി"യെന്നു തമ്മിൽ
മെല്ലവേ പറവതുകേട്ടു ത്രൈലോക്യനാഥൻ
മേഘത്തിൻനിറമെഴും ശ്രീകൃഷ്ണൻതിരുവടി
വല്ലായ്ക ഹൃദയത്തിൽ ചിക്കനെജ്ജനിച്ചിതു;
വാടീതു തിരുമേനി; ചാടീതു നയനനീർ;
പോയിതു യമരാജൻ താനുറയിന്നകൊയിൽ
പൂവിതെന്നഴകൊടേ സായകം വില്ലുമേന്തി.
രാജനാം കൃതാന്തനെക്കണ്ടിതു കോയിൽപുക്കു;
ചാരുതയോടേ യമരാജനുമുരചെയ്തു.
ദൂതർനിൻഗുരുപുത്രൻതന്നെത്തന്നാരോ? കൊയിൽ-
ഭൂഷണം വരുത്തുവാൻ ചിന്തിച്ചതരാഞ്ഞാരോ?
എന്തുനിൻഹൃദയത്തിൽ കേട്ടുവന്നടിച്ചതു?"
എന്നുടൻ നയത്തിനാൽ കൃതാന്തൻമൊഴികേട്ടു
ഏകനായകനുള്ളിൽ കോപവുംജനിച്ചിതു.
"ഇന്നു ഞാനിവിടെ വന്നെത്രയും വശംകേട്ടു
നിന്നുടെ ദൂതരെന്നെകണ്ടതു നേരത്തിങ്കൽ
നിഷ്ഫലമിവൻ വന്നതെന്നാക്ഷേപിച്ചാരവർ.
എന്നെ നീയറിഞ്ഞില്ല ദൂതരുമറിഞ്ഞില്ല
എന്നതങ്ങറിയിച്ചു പോകണം ഭവനത്തിൽ."
അങ്ങനേ മധുരേശൻ ചൊന്നതുകേട്ടു യമൻ
ആപത്തുവരുമിതിനാലെന്നുനിരൂപിച്ചു
തന്നുടയമാത്യരാം മൃത്യുവുമപമൃത്യു
കാലനുമുടുംബരെന്നെന്നുള്ള ദൂതന്മാരും
മററുമക്കൃതാന്തനുവേണ്ടുന്ന പരിപാല-
ന്മാരെയുംവിളിച്ചിതു ചിത്രഗുപ്തനാംവന്നു.
നിന്നവരെല്ലാരെയും കണ്ടതുനേരത്തിങ്കൽ
നീക്കമില്ലാതെ കോപം കൃഷ്ണനാമുഴത്തിതു.
"ഇന്നിനി യമരാജൻതാനും തന്നമാത്യരും
ഇമ്പമായ്ക്കൃതാന്തനു വേണ്ടുന്ന ബന്ധുക്കളും

ചിത്രഗുപ്തനും രാജധാനിയിലുള്ളവരും
ഞങ്ങളാരുമേയറിഞ്ഞില്ലെന്നു പറയേണ്ട.
ചൊന്നൊന്മയിതുകേൾക്ക ഞാനരചെയ്യുന്നതു
കേവലമിറമ്പിൽത്തൊട്ടാനയോടിടയുള്ള
സ്ഥാവരജംഗമങ്ങളായുള്ള ജീവങ്ങൾക്ക
ഒക്കവേയുയിർകൊണ്ടു പുണ്യപാപങ്ങൾക്കെല്ലാം
ഒത്തവണ്ണമേകർമ്മം ചെയ്യിക്കും നിങ്ങളുടെ
കർത്താവാം യമരാജൻതന്നെ ഞാൻകൊല്ലുന്നുണ്ടു
കാണിയും വിഴുങ്ങുകയി''ല്ലെന്നു കോപത്തോടെ.

അപ്പൊഴുതാദിനാഥൻ നെററിമേൽനിന്നുപൊങ്ങി
അഞ്ചാതെ തേജസ്സുള്ള ഭാനുമണ്ഡലത്തോളം.
അപ്പോളങ്ങറിഞ്ഞിതു ദേവകളസുരകൾ
ആദരവോടു മുനിയക്ഷരും സിദ്ധന്മാരും
മററുമക്കൃതാന്തനാം ദൂതരും ചിത്രഗുപ്തൻ
ഒക്കെവന്നസ്തുതിചെയ്താരൊന്നുമേയറിയാതെ.
"മണ്ഡലപ്രീതിയോടേ പാൽക്കടൽനടുവതിൽ
പന്നഗശയനത്തിൽ പങ്കജമകളോടു
പള്ളികൊണ്ടരുളുന്ന വിഷ്ണുരൂപനേ! ജയ!
ഓർക്കുംപോൾ ചരാചരഭൂതങ്ങളായ് മേവീടും
ഒന്മേറപ്പോരുളാകുമാദിയേ! ജയ ജയ!
മാസ്ത്രമായേഴുരണ്ടുലോകങ്ങളവറെറയും
മായമായൊളിചെയ്ത മായനേ! ജയ ജയ!
സൂക്ഷ്മമായിരിപ്പോരുരൂപമായൊരുവനായ്
സ്ഥൂലമായ് ഭവിച്ചീടും മാധവ! ജയ ജയ!
വേദങ്ങൾ നാലിനേയും ഘോരനാമസുരൻതാൻ
വേലയിൽ മുഴുകിനാൻ കട്ടുകൊണ്ടതുനേരം
വേഗത്തിൽച്ചെന്നു മത്സ്യംതന്നുടെ വടിവെത്തി
വേദത്തെ മീണ്ടരുളും കാർവണ്ണ! ജയ ജയ!
പാലിപ്പാൻ സുരാസുരരൊത്തുടൻ മറികടൽ
പാരമായ് മഥനം ചെയ്യുന്ന മന്ദരംതാണു
ഉണ്ടായൊരിടർതന്നെ വേഗത്തിൽ പോക്കുവതി-
നൊരുമ്പെട്ടൊരു കൂർമ്മമാധവ ജയ!
പണ്ടൊരുനിശിചരൻ ഭൂമിയെക്കടലിലിട്ടു

കൊണ്ടവൻ മറഞ്ഞുപോയ് പ്പാതാളം പുക്കനേരം
ചെന്നൊരു വരാഹമായ്താൻ ചമഞ്ഞതിൽപുക്ക
ചെഞ്ചെമ്മേയവനുയിർകൊണ്ടമായനേ!ജയ!
നിഗ്രഹം ചെയ്യുമിവൻ പുത്രനെയെന്നനേരം
ഉഗ്രമായ് പുറപ്പെട്ടങ്ങോടിച്ചുഘോരംകണ്ടു
വ്യഗ്രിച്ചു ഹിരണ്യനെ വേഗത്തിൽപിടിപെട്ടു
നിഗ്രഹംചെയ്ത നരസിംഹമേ! ജയ ജയ!
മെല്ലവേ ചതിയാലേ മാവേലി തന്നെക്കണ്ടു
ചൊല്ലിനാനെനിക്കൊരു മൂവടിനിലംവേണം
ആമതെന്നവനതു നല്കിയനേരത്തിങ്കൽ
ഭൂമിയൊക്കളന്നീട്ടും മായനേ!ജയ ജയ!
ഭൂമിയിൽനിറഞ്ഞിട്ടും ഭൂപാലന്മാരെയൊക്കെ
മൂവേഴുവട്ടം കൊന്നു മുമ്പുള്ള പിതൃക്രിയ
ചൊല്ലേറുംവണ്ണംചെയ്യാൻ ശോഭയിൽ മുനിയായ
നല്ലൊരു പരശാളും രാമനേ!ജയജയ!
വേഗത്തിലയനൊടുവേണ്ടുന്നവരംകൊണ്ടു
ലോകത്തിൽ നിറഞ്ഞീടും താപത്തെ വളർത്തിയ
രാക്ഷസരാജനാകും രാവണൻതന്നെക്കൊല്ലാൻ
രാജനായ് പിറന്നീടും രാഘവ ജയജയ!
വേദനപെരുകീടും മേദിനീതാപം തീർപ്പാൻ
വെധാവിന്നരുളാലേയിപ്പൊഴുതവനിയിൽ
രൊഹിണീസുതനായും ദേവകീസുതനായും
രണ്ടായിപ്പിറന്നീടുമീശനേ!ജയജയ!
ആരണവടിവായൊരാദിയേ ജയജയ!
ആരുമെയറിയാത ലോകനാഥനേ ജയ!
ഭക്തപാലനേജയ! മുക്തിഭാവനേ ജയ!
പക്ഷിവാഹനജയ! പാപനാശന ജയ!
ഇന്നടിയങ്ങളാരും നിന്തിരുവടിതന്നെ
ഇങ്ങനെയെഴുന്നള്ളുമെന്നതുമറിഞ്ഞില്ല.
വല്ലാതെയുണ്ടായതു"മെന്നതങ്ങവരെല്ലാം
വാഴ്ത്തിനനെരത്തുടൻ കോപവും തെളിന്നിതു.

മെല്ലവേ ഗുരുപുത്രൻ തന്നെയും പണ്ടെപ്പോലെ
വേദിയിൽ നിന്നു തങ്ങളും കൊണ്ടന്ന് പ്രായംചെ-

ച്ചങ്ങനെത്തിരുവടി മുന്നാലെ കൊണ്ടുവന്ന-
ങ്ങമ്പിനോടഭിവാദ്യം ചെയ്തിതു സമസ്തരും.
അപ്പൊഴു ഗുരുപുത്രൻ തന്നെയുമേററുകൊണ്ടു
ആജ്ഞയും ചെയ്തുമല്ലൊ മധുരാപുരിപൂവാൻ
ചെല്ലുന്നനേരത്തിങ്കൽ കണ്ടിതു താതൻ താനും.
മാതയിൽ തെളിവുററു ചെന്നെതിരേററുകൊണ്ടു
ബാലനെത്തഴുകിനാർ മാതാവും പിതാവുമായ്.
ബാലനുമഭിവാദ്യം ചെയ്തിതങ്ങവർകളെ.
ആകലമീൻറിയവരൊക്കവെയൊരുമിച്ചു
ആചാര്യനമ്മേടത്തുപോയിതങ്ങഴകോടെ.
ശ്രീബലഭദ്രരാമൻ ശ്രീകൃഷ്ണൻ വസുദേവൻ
ശീലമേറിന ഗുരുപുത്രനും തേർമ്മേലേറി
ആവികുലത്തു സാളഗ്രാമത്തെനോക്കിച്ചെമ്മേ-
യാദരാലകം പുക്കനേരത്തു മറയവൻ
മാനസേ പെരുകിടും പ്രീതിയോടെതിരേററു
മാഷ്ടിനമനസ്സോടങ്ങകം പുക്കതുനേരം
കാര്യമാമാചാര്യനു ദക്ഷിണ ചെയ്യാൻ മുന്നം
കല്പിച്ച ധനവും തൻപുത്രനാമവനെയും
ഭക്തിയായവർ മുന്നിൽ വച്ചുടനഭിവാദ്യം
പത്മനാഭനും ബലഭദ്രരാമനും ചെയ്താർ.
തൃപ്തിയായതുമേററുകൊണ്ടു തൻകരത്തിനാൽ
ശിഷ്യർ തൻതലയിൽ തൊട്ടാശിയും പ്രീതിയോടെ
ഇപ്പൊഴുതെനിക്കുവന്നുണ്ടായ സുഖം നിങ്ങൾ-
ക്കെപ്പൊഴുതുംമനസ്സിലുണ്ടായിട്ടിരിക്കെന്നാൻ.
ശുദ്ധികൾ ചെയ്തു പുത്രൻ തന്നെയും പരിഗ്രഹി-
ച്ചുററുടനരുൾ ചെയ്തു കൃഷ്ണനോടാചാര്യനും.
ഭക്തിയായ് മാതാക്കൈയിൽ പുത്രനെക്കൊടുക്കനീ
ഭദ്രമെന്നതു കേട്ടു പുത്രനെ മാതാക്കൈയിൽ
ഉററവർ കൊടുത്തപ്പോളേററുകൊണ്ടരുളിനാൾ
ഉത്തമഗുരുപത്നിയാശിയും പ്രീതിയോടേ.
എന്നുടെ ഭർത്താവിനാമെനിക്കും വന്ന സുഖം
എപ്പൊഴും നിന്മനസ്സിലുണ്ടായിട്ടിരിക്കെന്നും
അങ്ങനെയവിടെ നിന്നാശിയുമേററുകൊണ്ടു-

ങ്ങനശ്രീബലഭദ്രരാമനും ശ്രീകൃഷ്ണനും
മെല്ലവേ താതനോടു മധുരാപുരിപുക്കു;
വേഴ്ചയൊടിരുന്നിതു താതനും പുത്രരൊടും.
എന്നിതു ഗുരുവിന്നു ദക്ഷിണചെയ്തകഥ
ഏവംനീയറികെന്നു ഭീഷ്മരും ധർമ്മനോടേ
അന്നേരമുരിയവാക്കിനാ സന്തോഷിച്ചും
ആദരാലിരുന്നിതു ധർമ്മരാജനാമന്നേ.
അങ്ങനെയിരുവരും പേചിയപുരാണമി-
തെന്നിതു ധർമ്മപുത്രൻ തന്നോടു ഗംഗാസുതൻ
ആദരാൽ ഗുരുവിന്നു ദക്ഷിണ ചെയ്യിന്നൊരും
ചെഞ്ഞെമ്മേയതു തന്നെ ചെയ്യിക്കും പുണ്യാത്മാവും
ചൊൽപെരുകീടും ഗുരുദക്ഷിണപ്പാട്ടതന്നെ-
ച്ചേലോടു പഠിച്ചിതു കേൾപ്പിക്കുന്നവർകളും
മാനസം പെരുകിന പ്രീതിയൊടിതു കേട്ടു
മാഴ്കിന മനസ്സോടു സുഖിക്കുന്നവർകളും
സപ്തജന്മാന്തരത്തിൽ ചെയ്തപാപവും കെട്ടു
ചിൽപുരുഷനാം വിഷ്ണുപാദങ്ങൾ ചേരുവൊരു.

# ശുദ്ധിപത്രം.

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൨. | ൧൨. | ശ്രീമിഷ്മതം. | ശ്രീമിഷ്മതം. |
| ൩. | ൬. | അന്നേററവും. | അന്നേററവും. |
| ,, | ൩൦. | പോറയം. | പോരയി. |
| ൪. | ൫. | പൊഴുതതു. | പൊഴുതതു. |
| ൫. | ൨൯. | ചന്തമായ. | ചന്തമായ്. |
| ൮. | ൨൪. | കെള്ളുന്ന. | കൊള്ളുന്നു. |
| ൯. | ൨൨. | ചന്തമയ. | ചന്തമായ. |
| ൧൧. | ൨൭. | ചാടിയു. | ചാടിയ. |
| ൧൩. | ൨൨. | പെരുതമയരു. | പെരുതരേയ. |
| ,, | ൨൪. | സ്മരിച്ചുകൊണ്ടു. | സ്മരിച്ചുകൊ. |
| ,, | ൨൬. | ച്ചൃതന. | ണ്ടച്ചൃതന. |
| ൧൭. | ൮. | മൃത്യു. | മൃത്യു. |
| ,, | ൧൪. | മൃതി. | മൃത്യു. |
| ,, | ൨൭. | മൃത്യു. | മൃത്യു. |
| ൨൧. | ൧൮. | കൊല്ലുാൻ. | കൊല്‌വാൻ. |
| ൨൩. | ൧. | ബലബലു. | ബലങ്ങളെ. |
| i | ൧. | ആചരിയ. | ആചിരിയ. |
| ,, | ൩൧. | അന്തഃണി | അന്തണ്ണി. |

## മൂന്നാംപാഠം.

൧൪. അടക്കമേ=അർത്ഥവും സമാപ്തിയാണെന്ന് ഒട്ടാകെ മനസ്സിൽ കാണുന്നവർ. ചിത്തത്തിൽനിന്ന ശിക്ഷിച്ചുവിട്ടു=പുച്ഛരിച്ചുതള്ളി.

൧൫. തന്നേയല്ല=അതുമാത്രവുമല്ല. വരുന്നേടം=എവിടെനിന്നു വരുന്നുവോ അവിടം. ഏങ്ങളാം=ഞങ്ങളാം. "വസുദേവർതൻ മകൻ............" എന്ന വരിയിൽ ഒരക്ഷരം കൂടുതലുണ്ട്. കാരൊളി=കറുത്തനിറം. "കരുണിചോട്ടു........" ഈ വരി'കളകാഞ്ചി'യായി കാണുന്നു.

൧൬. മേഘനിറത്തവൻ=മേഘനിറത്തോടു കൂടിയവൻ. "എൻവരവിന്ന്..................." ഇതു ശ്രീകൃഷ്ണൻ പറയുന്നതാണ്.

൧൭. അമാത്യകളാം=അമാത്യന്മാർ. ശേഷിതം=ബാക്കി.

## നാലാംപാഠം.

൧൮. ഇതു ഞങ്ങളാം കണ്ട ഒന്നല്ല എന്ന് അവരും (പറഞ്ഞു).

൧൯. ഉഴയിന്ന=ഉഴയുന്ന=ഭ്രമിക്കുന്ന. ആ കോയിൽ എന്ന നിശ്ചയിച്ചു കൊണ്ടുപോയി. കോയിൽപ്പുകനം=കൊട്ടാരത്തിനു ശോഭം. പരിചാരന്മാർ=പരിജനങ്ങളാം. ഈ വാക്ക് നാടോടി ഭാഷയിൽ നടപ്പായിരുന്നിരിക്കണം.

൨൦. ഇറമ്പ്=ഉറമ്പ്. കർത്താവു്=നാഥൻ. വഴുതുക=തെറ്റുക. മണ്ഡപപ്രീതി=സംപൂർണ്ണമായ പ്രീതി. ഒളിചെയ്തു=പ്രകാശിപ്പിച്ചു; ആവിർഭവിച്ചു. വേഗം=സമ്പ്രം. കുന്മാനവ=കുന്മായവന്നേ. ഈ മാതിരി പ്രയോഗങ്ങളാം രാമകഥപ്പാട്ടിലും മറ്റും സാധാരണമാണ്. ഘോരം ഘോരതയ്ക്കുപകരം പ്രയോഗിച്ചിരിക്കുന്നു.

൨൧. ഒതുങ്ങുന്നിടം=ഒക്കെ അടങ്ങുന്ന. പരശ്=പരശു. അയൻ=അജൻ; ബ്രഹ്മാവ്. വല്ലാതെയുണ്ടായതും (ഇതു) അവസരത്തിൽ പററിയപ്പായതാണ്. ഇതൻറി=എന്നിയേ; കൂടാതെ.

൨൨. ആശിയും എന്നാൻ=എന്ന് ആശിസ്സ് നല്കി. ഉററവർ=അവർ സ്നേഹത്തോടുകൂടി. പേചിയ=പേശിയ; സംഭാഷണം ചെയ്തു.

---